

# സ്വാതന്ത്ര്യം

## (പൈശാചീക ബന്ധനങ്ങളിൽ നിന്നും മോചനം)

സ്വതന്ത്രനാകാൻ ആഗ്രഹിക്കുന്നവർക്ക് ആദ്യമേ വേണ്ടത് എന്തൊക്കെയാണ് ബന്ധനങ്ങൾ എന്ന ജ്ഞാനമാണ്. അത്തരത്തിലുള്ള ഒരു പൂർണ്ണജ്ഞാനമില്ലാത്തവർക്ക് ബന്ധനത്തിൽ തന്നെ ഇരിക്കുമ്പോഴും തങ്ങൾ സ്വതന്ത്രർ എന്ന് വിശ്വസിക്കേണ്ടി വരുന്നു. അത്തരത്തിൽ സ്വാതന്ത്ര്യം പ്രാപിച്ചു എന്ന് വിശ്വസിക്കുന്നവരെ പലരേയും നമുക്ക് കാണാം. സ്വാതന്ത്ര്യം പ്രാപിച്ച അവസ്ഥയേക്കുറിച്ചുള്ള അജ്ഞത, ബന്ധനങ്ങളെക്കുറിച്ച് വേണ്ടത്ര അറിവില്ലായ്മ, ആത്മീയ വിഷയങ്ങളിൽ വേണ്ടത്ര പരിജ്ഞാനമില്ലായ്മ മുതാലയവയെല്ലാം വിശ്വാസികളെ അന്ധതയിലേക്ക് നയിക്കുന്നു.

ലൗകീകബന്ധങ്ങളിൽ നിന്നും പൂർണ്ണമായി രക്ഷിക്കപ്പെടുന്നതാണ് സ്വാതന്ത്ര്യം. രക്ഷിക്കപ്പെടുക, സ്വാതന്ത്ര്യം പ്രാപിക്കുക, സ്വസ്ഥതയിലേക്ക് പ്രവേശിക്കുക, സ്വർഗരാജ്യത്തിലേക്ക് പ്രവേശിക്കുകയെന്നൊക്കെ പറയുന്നതിന്റെ ആന്തരീകാശയം ഒന്നുതന്നെയാണ്. മനുഷ്യൻ അവന്റെ സ്വസ്ഥാനത്തായിത്തീരുക (യഥാസ്ഥാനം) സ്വരൂപജ്ഞാനം ലഭിക്കുക, ആത്മജ്ഞാനിയായിത്തീരുക, ദൈവത്തെ അറിയുക എന്നൊക്കെ പറഞ്ഞാലും ഒന്നു തന്നെ. പരദേശമായ ജഡീകതല ബന്ധനങ്ങൾ എന്തൊക്കെയെന്നന്വേഷിച്ചറിഞ്ഞ് അത് പൊട്ടിച്ചെറിയാനുള്ള മാർഗം മനസിലാക്കി കഠിനപ്രയത്നം ചെയ്തും എല്ലാ വിധ ബന്ധനങ്ങളിൽ നിന്നും മോചിക്കുകയാണ് ആദ്യം ചെയ്യേണ്ടത്.

ബലവാന്മാർ ബലാൽക്കാരേണ ഇത് സാധിച്ചെടുക്കും എന്ന് യേശുക്രിസ്തു പറഞ്ഞു. എന്നാൽ ഇന്ന് ചിലർ പറയുന്നത് നാം ഒന്നും ചെയ്യേണ്ടതില്ല, യേശുക്രിസ്തുവിൽ വിശ്വസിച്ചാൽ മാത്രം മതി, എല്ലാം അവൻ ചെയ്തുകൊള്ളും!.

യേശുവിന്റെ കാലഘട്ടത്തിൽ തന്നെ, എന്താണ് ബന്ധനങ്ങൾ എന്നറിയാത്ത ഒരു ജനതയെ ബൈബിൾ തന്നെ ചിത്രീകരിക്കുന്നുണ്ട്.

''എന്റെ വചനത്തിൽ നിലനിൽക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും എന്ന് പറഞ്ഞു.

ഞങ്ങൾ അബ്രഹാമിന്റെ സന്തതി; ആർക്കും ഒരു നാളും ദാസന്മാരായി ഇരുന്നിട്ടില്ല; നിങ്ങൾ സ്വതന്ത്രന്മാർ ആകും എന്ന് നീ പറയുന്നത് എങ്ങനെ എന്ന് ഉത്തരം പറഞ്ഞു. (യോഹന്നാൻ :-8-31-33)

ഇവിടത്തെ യേശുക്രിസ്തുവിന്റെ ശ്രോതാക്കൾക്ക് അവർ ബന്ധനത്തിലാണ്, അടിമത്തത്തിലാണ് എന്ന സത്യം അറിയില്ല, അതുകൊണ്ട് തന്നെ യേശുക്രിസ്തു പറയുന്ന സ്വാതന്ത്ര്യത്തിന്റെ ആവശ്യവും അവർക്കില്ല.

സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള അവരുടെ വ്യത്യസ്ഥമായ അറിവ് യഥാർത്ഥ സ്വാതന്ത്ര്യത്തെക്കുറിച്ചന്വേഷിച്ചറിയാൻ പോലും തടസമായിത്തീരുന്നു. ഇതുപോലെ പലപ്പോഴും മനുഷ്യരുടെ അപക്വമായ അറിവ് തന്നെ യഥാർത്ഥമായത് സ്വീകരിക്കാൻ തടസമായിത്തീരാറുണ്ട്.

സ്വതന്ത്രനായിത്തീരാൻ എന്തു ചെയ്യണമെന്ന് ഉപദേശിക്കുകയായിരുന്നു യേശുക്രിസ്തുവിന്റെ ലക്ഷ്യം. അടിമത്വത്തിൽ കഴിയുന്നു എന്ന് അറിയുന്നവർക്കാണല്ലോ സ്വാതന്ത്ര്യം പ്രാപിക്കേണ്ട ആവശ്യം. ബന്ധനങ്ങളിൽ നിന്നും മോചനം (രക്ഷ) പ്രാപിക്കണമെന്ന് ഒരാൾക്ക് ആഗ്രഹം ഉണ്ടാകണമെങ്കിൽ ആദ്യമേ വേണ്ടത് താൻ ബന്ധനത്തിലാണ്, അടിമത്തത്തിലാണ് എന്ന തിരിച്ചറിവും, ബോദ്ധ്യവുമാണ്. ബന്ധനങ്ങളെപ്പോലും സ്വാതന്ത്ര്യമായി തെറ്റിദ്ധരിക്കുന്ന അവസ്ഥയിലാണ് അന്ന് ചിലർ ഉണ്ടായിരുന്നത്. അതുകൊണ്ട് അവർ ബന്ധനത്തിലാണ് എന്ന സത്യം അറിഞ്ഞിരുന്നില്ല എന്ന് മാത്രമല്ല, അബ്രാഹാമിന്റെ സന്തതിയെന്ന നിലയിൽ അഹംകരിക്കുക കൂടിയായിരുന്നു എന്ന് കാണാം.

ബൈബിൾ പറയുന്നു, മനുഷ്യൻ എന്തിനോട് തോൽക്കുന്നുവൊ, അതിന്റെ ദാസൻ ആകുന്നു എന്നാണ്. ഈ ലോകത്തിന്റെ ആതിപത്യം നേടാത്തവരെല്ലാം ബന്ധനത്തിലാണ്, അടിമത്തത്തിലാണ്, ദാസ്യത്തിലാണ്. ഈ ലോകത്തിന്റെ രാജാവായിത്തീരുകയെന്നാൽ സ്വതന്ത്രനാകുകയെന്നാണ് ആത്മീയ അർത്ഥം. ഇസ്രായേലിന്റെ രാജാവായ ക്രിസ്തു അത്തരത്തിലുള്ള രാജാവായിരുന്നു. പക്ഷെ അന്നത്തെ യെഹൂദ പ്രമാണികൾ ധരിച്ചത് അവരെ ഭരിക്കാൻ വരുന്ന ഒരു ലൗകീകരാജാവ് എന്നാണ്. ഇവിടെ യേശുക്രിസ്തു ലോകത്തെ ജയിച്ചാണ് രാജാവായത്, അടക്കി ഭരിച്ചല്ല. ഈ ലോകത്ത് ഒന്നിനും ആകർഷിക്കാനോ, പ്രലോഭിപ്പിക്കാനോ കഴിയാത്ത ഒരവസ്ഥയിലേക്ക് എത്തിച്ചേരുകയാണ് രാജാവാകാനുള്ള മാർഗം.

ഈ ലോകത്ത് പലതിനും അടിമപ്പെടുന്ന മനുഷ്യരെ നമുക്ക് കാണാം. നാം തന്നെ പലതിനും കീഴ്പ്പെട്ടിരിക്കുന്നു എങ്കിലും ആ സത്യം നമുക്കറിയുകയില്ല. എന്നിട്ടും മറ്റുള്ളവരെ രക്ഷിക്കാൻ, സ്വതന്ത്രരാക്കാൻ ശ്രമിക്കുകയാണ് ചെയ്യുന്നത്. കുരുടൻ കുരുടന്മാരെ നയിക്കുന്ന രീതി നമ്മളും അറിയാതെ അനുവർത്തിക്കുന്നു. ഫലമോ അനേക ലക്ഷം അന്ധന്മാരെ സൃഷ്ടിക്കുന്നു.

മനുഷ്യനെ അടിമയാക്കുന്ന വിഷയങ്ങൾ അനവധിയാണ്. അവയെ മൂന്ന് പട്ടികയിലാണ് ആചാര്യന്മാർ ഉൾപ്പെടുത്തിയിട്ടുള്ളത്. കാമിനി (സ്ത്രീ), കാഞ്ചനം (സമ്പത്ത്)പ്രതിഷ്ഠ(സ്ഥാനമാനങ്ങൾ). തപസ്വികളെ പലപ്പോഴും വഴിതെറ്റിച്ചിരുന്നത് സുന്ദരികളായ സ്ത്രീകളാണ് എന്ന് പുരാണങ്ങളിൽ നമുക്ക് കാണാം.

ചില ക്രിസ്തീയ സഭാവിഭാഗങ്ങളിൽ സന്യസ്തരും സന്യാസാശ്രമങ്ങളും ഒക്കെയുണ്ടാകുന്നതിനു കാരണം ഇതാണ്. ചില സഭകളിൽ പുരോഹിതന്മാർക്ക് വിവാഹം വിലക്കുന്നതും അതുകൊണ്ടാണ്. ജഡീകാഭിലാഷങ്ങൾ ഉള്ളവർക്ക് ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയില്ല. അക്കൂട്ടർ ആത്മീയ ശാസ്ത്രങ്ങളെ ജഡീകമായായിരിക്കും വ്യാഖ്യാനിക്കുക. അവർക്ക് സ്വർഗരാജ്യത്തിലേക്ക് കടക്കാൻ പരിശ്രമിക്കാൻ പോലും കഴിയില്ല എന്ന് മാത്രമല്ല, മറ്റാരെങ്കിലും കടക്കാൻ ശ്രമിച്ചാൽ അവരെ അതിനനുവദിക്കുകയുമില്ല എന്നാണ് യേശുക്രിസ്തു സൂചിപ്പിച്ചത്. ഇന്നത്തെ സുവിശേഷപ്രചരണത്തിന്റെ (Prosperity Gospel)രീതി ഇതാണ്.

## കാമിനി

ജഡീകതയുടെ ഏറ്റവും തീഷ്ണവും, അധമവുമായ ഭാവമാണ് എതിർലിംഗവുമായുള്ള ആകർഷണവും, അതിന്റെ പരിണിത ഫലവും. തപസിലൂടെ ആത്മാവിന്റെ ഉള്ളറകളിലേക്ക് മനസിന്റെ ഏകാഗ്രതയാൽ പ്രവേശിക്കാൻ കഠിന പരിശ്രമം നടത്തുന്ന സാധകനെ വെളിയിൽ ജഡീകലോകത്തേക്ക് വലിച്ചിടാൻ, അവന്റെ പഞ്ചേന്ദ്രിയങ്ങളിൽ ഒരു ചെറിയ സ്പർശനമോ, ഗന്ധമോ, ശബ്ദമോ, ദർശനമോ ധാരാളാം മതി. ഇന്ദ്രിയജയത്തിന്റെ ആവശ്യകതയുടെ പ്രസക്തി ഇവിടെയാണ്.

വെളിയിൽ നിന്ന ആർക്കും, ഒന്നിനും തന്നെ ആകർഷിക്കാനോ, ആത്മധ്യാനത്തിൽ നിന്നും വ്യതിചലിപ്പിക്കാനോ കഴിയാത്ത ഒരവസ്ഥ പലകാലത്തെ അഭ്യാസത്താൽ നേടിയെടുക്കേണ്ടിയിരിക്കുന്നു. അതിനെയാണ് ഇന്ദ്രിയജയം എന്ന് പറയുന്നത്. എന്തെങ്കിലും, കാണാനോ, കേൾക്കാനോ, മണക്കാനോ, സ്പർശിക്കാനോ, രുചിക്കാനോ അതിയായ വാഞ്ചയുള്ളവൻ ഇന്ദ്രിയജയം നേടിയിട്ടില്ല. അതിൽ തന്നെ പ്രത്യേകിച്ചും സ്ത്രീ. അന്യസ്ത്രീയാലും, ഭാര്യയായാലും മനസ് അതിന്റെ ഏകാഗ്രതയിലുള്ള ആത്മധ്യാനത്തിൽ നിന്നും ഉണരുന്നെങ്കിൽ ദോഷം തന്നെയാണ്, കളങ്കമാണ്. അതുകൊണ്ട് വി.പൗലോസ് മറ്റുള്ളവർ തന്നെപ്പോലെ അവിവാഹിതനായി കഴിയാൻ ആഹ്വാനം ചെയ്തു. അതിനു കഴിവില്ലാത്തവർ(ഇന്ദ്രിയജയം ഇല്ലാത്തവർ) വിവാഹം ചെയ്യട്ടെ എന്നും പൗലോസ് പറഞ്ഞു. ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല എന്ന് ബൈബിൾ പറയുന്നു. നിങ്ങൾ എത്ര വിശുദ്ധ ജീവനവും ഭക്തിയും ഉള്ളവർ ആയിരിക്കേണം?. വിശുദ്ധി ആഗ്രഹിക്കുന്നവർക്ക് കാമിനി കളങ്കമാണ്, ബന്ധനമാണ്. അതുകൊണ്ട് എല്ലാതരത്തിലുമുള്ള ബന്ധങ്ങളും ത്യജിക്കാൻ യേശുക്രിസ്തു തന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നവരോട് പറയുന്നു. ഭാര്യയും മക്കളും, കുടുംബവുമെല്ലാം ബന്ധനമാകയാൽ മാത്രമാണ് ത്യജിക്കേണ്ടിയിരിക്കുന്നത്.

യഥാ തഥാ പുത്രകളത്രമിത്ര
സ്നേഹാനുബന്ധൈർഗ്രഥിതോ ഗൃഹസ്ഥഃ
കദാപി വാ താൻ പരിമുച്യ ഗേഹാൽ
ഗന്തും ന ശക്തോ മ്രിയതേ മുധൈവ 45

മക്കളുടെയും ഭാര്യയുടെയും ബന്ധുക്കളുടെയും സ്നേഹതന്തുക്കളെക്കൊണ്ടു തന്നെ ആവരണംചെയ്തു ചെയ്ത് ഒരു നേരമെങ്കിലും അവരെ വിട്ടുപോവാൻ കഴിയാതായിത്തീരുന്നു. അവരുടെ ഇടയിലിരിക്കുമ്പോൾ ഗൃഹസ്ഥനും ഒച്ചിനെപ്പൊലെ താൻ സുഖിയും സുരക്ഷിതനുമാണെന്നു വ്യാമോഹിക്കുന്നു.

എന്നാൽ കുടുംബബന്ധമാകുന്ന ഭാരംകൊണ്ട് കാര്യമായ മോക്ഷത്തെക്കുറിച്ചു ചിന്തിക്കാനോ അന്വേഷിക്കാനോ കഴിയാതെ അവിടെക്കിടന്നുതന്നെ വെറുതെ രമിക്കുന്നു. ജനിച്ച തും മരിക്കുന്നതും എന്തിനെന്നുപോലും അറിയുന്നില്ല.

കാരാഗൃഹസ്യാസ്യ ച കോ വിശേഷഃ
പ്രദൃശ്യതേ സാധു വിചാര്യമാണേ
മുക്തേഃ പ്രതിപന്ഥമിഹാപി പുംസഃ
കാന്താസുഖാഭ്യുത്ഥിതമോഹപാശൈഃ 46

വാസ്തവത്തിൽ ഗൃഹവും ജയിലും തമ്മിലെന്താണ് വ്യതാസം? ശരിയായി ആലോചിക്കുന്നൊരാൾക്കു യതൊരു വ്യത്യാസവുമില്ല. രണ്ടും തുല്യമാണെന്നു ബോദ്ധ്യമാവും. എന്നാൽ ജയിലിൽ ബന്ധനമുണ്ട്; ഗൃഹത്തിൽ ബന്ധനമില്ലല്ലോ എന്നാണെങ്കിൽ അതു ശരിയല്ല. ഭാര്യസുഖാദി ചിന്തകളാകുന്ന കയറുകളെക്കൊണ്ടാണ് ഗൃഹത്തിൽ ബന്ധിക്കപ്പെടുന്നതെന്നുമാത്രം. അല്ലെങ്കിൽ ജയിലിനേക്കാൾ ഗൗരവവും ആപൽക്കരവുമാണ് ഗൃഹബന്ധനമെന്നുപോലും കരുതണം. എന്തുകൊണ്ടെന്നാൽ ജയിൽ ബന്ധനത്തിന്നു കൃത്യമായ അവധിയുണ്ട്. അത് കഴിഞ്ഞാൽ ജയിലിൽ നിന്നു വിടുതികിട്ടും. എന്നാൽ ഗൃഹബന്ധനത്തിന്ന് അവധിയില്ല. എത്രകാലമാണ് അതിൽ കഴിഞ്ഞുകൂടേണ്ടതെന്നാർക്കുമറിഞ്ഞുകൂടാ. വിവേകമുണ്ടാവുന്നതുവരെ അതിൽ നിന്നു രക്ഷപ്പെടുത്താനാർക്കും സാദ്ധ്യമല്ല. അതിനാൽ സന്ദർഭം കിട്ടുമ്പോൾ ഗൃഹ ബന്ധനത്തിൽനിന്നു രക്ഷപ്പെടാൻ ഓരോരുത്തരും പരിശ്രമിക്കേണ്ടതാണ്.

ഗൃഹസ്പൃഹാ പാദനിബദ്ധശൃംഖലാ
കാന്താസുതാശാ പടുകണ്ഠപാശഃ
ശീർഷേപതൽ ഭൂര്യശനിർഹി സാക്ഷാൽ
പ്രാണാന്തഹേതുഃ പ്രബലാ ധനാശാ 47

ഗൃഹത്തിലുള്ള മമതയും താൽപര്യവും തന്നെത്തന്നെ കെട്ടിയിടുന്ന പാദശൃംഖല യാണെന്നു പറയണം. എന്തുകൊണ്ടെന്നാൽ ഗൃഹസ്ഥനു ഗൃഹം വിട്ടെവിടെയും പോവാൻ വയ്യെന്നതിനാൽ കെട്ടിയിട്ടപോലെയാണ്. എന്നാൽ മറ്റാരുമല്ല, താൻതന്നെ യാണ് തന്നെ കെട്ടിയിരിക്കുന്നതെന്നു മാത്രം. അതുപോലെ ഭാര്യാപുത്രന്മാരിലുള്ള ആശ കണ്ഠത്തെ കുടുക്കിയ കയറുമാണ്. ഭാര്യാപുത്രാദികളോടു കുടിക്കഴിയു ന്നൊരാളെപ്പോഴും അവരുടെ ഹിതത്തെയും താൽപര്യത്തെയും അറിയുകയും ആ ചരിക്കുകയും ചെയ്യേണ്ടിവരും. തന്റെ സ്വന്തകാര്യമായ മോക്ഷത്തെയോ ആത്മ ജ്ഞാനത്തെയോ പറ്റി ചിന്തിക്കാൻപോലും അവസരമുണ്ടാവില്ല. ഒരു പ്രകാരത്തിൽ ആപത്കരമായൊരു കണ്ഠബന്ധനംതന്നെയാണത്. എന്നാൽ പറയപ്പെട്ട രണ്ടുവിധ ആശകളാകുന്ന ബന്ധനങ്ങളും വളരെ സുഖമാണെന്നു തോന്നത്തക്ക വിലയിൽ ആ പത്ക്കരങ്ങളാണ് ധനാശയാകുന്ന ബന്ധനം. അതൊരുപ്രകാരത്തിൽ പറഞ്ഞാൽ പെട്ടെന്നു നാശമുണ്ടാക്കുന്ന ഇടിത്തീയാണെന്നു പറയാം. ശിരസ്സിൽ ഇടിത്തീ വീ ണാൽ എപ്രകാരം അയാൾക്കു രക്ഷയില്ലയോ, അതുപോലെയാണ് പ്രബലമായ ധ നാശയും. അതു വന്നുചേർന്നാൽ നശിക്കലല്ലാതെ യാതൊരു രക്ഷയുമില്ല. അതി നാൽ അങ്ങനെയുള്ളവയിൽനിന്നു രക്ഷപ്പെടാൻ വേണ്ടിത്തന്നെയാണൊരാൾ നോ ക്കേണ്ടത്.

കാമേന കാന്തം പരിഗൃഹ്യ തദ്വൽ
ജനോപ്യയം നശ്യതി നഷ്ടദൃഷ്ടിഃ
മാംസാസ്ഥിമജ്ജാ മലമൂത്രപാത്രം
സ്തീയം സ്വയം രമ്യതയൈവ പശ്യതി 52

പാറ്റ അഗ്നികുണ്ഡത്തിൽ വീണു ദഹിക്കുംപോലെ പ്രാകൃത മനുഷ്യനും കാമവികാ രത്തിൽ പ്രേരിതനായിട്ടു ഭര്യായാകുന്ന അഗ്നികുണ്ഡത്തിൽ ചെന്നുവീഴുന്നു. വീണ ഉടനെത്തന്നെ ദൃഷ്ടി നഷ്ടപ്പെടുന്നു. ഗൃഹസ്ഥനായിക്കഴിഞ്ഞാൽ അധികം താമ സിയാതെ വല്ല വിവേകവുമുണ്ടെങ്കിൽ അത് നഷ്ടപ്പെടുന്നുവെന്നു താത്പര്യം. പി ന്നെ എന്റെ ഗൃഹം എന്റെ ഭാര്യ, എന്റെ പുത്രൻ എന്നീ മമതകൊണ്ട് ധർമ്മാധർമ്മ ചിന്തയില്ലതേയും, ജീവിതലക്ഷ്യത്തെ അറിയാതേയും പലതും ചെയ്തു നശിക്കുക യും ചെയ്യുന്നു. എന്നാൽ അങ്ങിനെ സംഭവിക്കുന്നതിൽ അത്ഭുതമില്ല. എന്തുകൊ ണ്ടെന്നാൽ മാംസം, അസ്ഥി, മജ്ജ, മലം, മൂത്രം തുടങ്ങിയ മലിന വസ്തുക്കളുടെ സംഘാതമാണു, സ്ത്രീസ്വരൂപമെന്നത്. അതാർക്കും, ഹൃദ്യമാവാൻ വയ്യാത്തതാണ്. എന്നിരുന്നാലും അതിനെ മനോഹരവും ആകർഷകവുമായ വസ്തുവായിട്ടാണ് കാ ണുന്നതെങ്കിൽ എത്ര മൂഢതയുണ്ടാവണം അത്രയും മൂഢനായൊ രാൾക്കെന്താണ് വയ്യാത്തത്.

കാമ ഏവ യമഃ സാക്ഷാൽ കാന്താ വൈതരണീനദീ
വിവേകീനാം മുമുക്ഷൂണാം നിലയസ്തു യമാലയഃ 53

മോക്ഷേച്ഛുക്കളായ വിവേകികളുടെ ദൃഷ്ടിയിൽ കാമവികാരം തന്നെയാണ് യമൻ, യമനേക്കാൾ വലിയ ഉപദ്രവം കാമവികാരം കൊണ്ടാണ് മുമുക്ഷുവിനുണ്ടാവുന്നത്. അതുപോലെ യമലോകത്തുണ്ടെന്നു പറയപ്പെടുന്ന വൈതരിണീനദി ഭാര്യതന്നെ യാണ്. എന്തുകൊണ്ടെനാൽ പരലോകത്തെത്തുന്ന പാപിക്കു വൈതരിണീനദി എ ത്രമാത്രം ആപൽക്കരമാണോ, അതുപോലെ മുമുക്ഷുവിന്റെ ലക്ഷ്യപ്രാപ്തിക്കു ഭാര്യയും ആപൽക്കരമാണ്. ഗൃഹം യമപുരിയുമാണ്. അതിനാൽ വിവേകികളായ മു മുക്ഷുക്കൾ എപ്പോഴും അവയിൽനിന്നകന്നിരിക്കുന്നു.

കാമോ നാമ മഹാൻ ജഗൽഭ്രമയിതാ സ്ഥിത്വാന്തരംഗേ സ്വയം
സ്ത്രീപുംസാവിതരേതരാംഗകഗുണൈർഹാവൈശ്ച ഭാവൈഃ സ്ഫുടം
അന്യോന്യം പരിമോഹ്യ നൈജതമസാ പ്രേമാനുബന്ധേന തൗ
ബധ്വാ ഭ്രാമയതി പ്രപഞ്ചരചനാം സംവർദ്ധയൻ ബ്രഹ്മഹാ 58

കാമനെന്നു പേരായ ഒരു വലിയ ശത്രു എല്ലാ സ്ത്രീപുരുഷന്മാരുടെയും ഹൃദയാന്തർഭാഗത്ത് അധിവസിക്കുന്നു. എല്ലാവരെയും എപ്പോഴും വ്യാമോഹിപ്പിയ്ക്കലാണ് അയാളുടെ മുഖ്യമായ പ്രവൃത്തി. പുരുഷന്മാരെ സ്തീസ്വരൂപാവയവ ങ്ങളെക്കൊണ്ടും, സ്ത്രീകളെ പുരുഷാവയവങ്ങളെകൊണ്ടും പുഞ്ചിരികൊണ്ടും ഭാവ ഹാവങ്ങളെകൊണ്ടുമാണ് മോഹിപ്പിക്കുകയും ദുർബ്ബലരാ ക്കുകയും ചെയ്യുന്നത്. പിന്നെ അവരവരിൽതന്നെയുള്ള തമസ്സു കൊണ്ട് പ്രേമമെന്ന കയറുണ്ടാക്കി കെട്ടിയിടുകയും ചെയ്യുന്നു. അങ്ങനെ കെട്ടപ്പെട്ടവരിൽക്കൂടെ ഈ പ്രപഞ്ചനിർമ്മിതിയെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. പ്രസ്തുത കാമനാകുന്ന ശത്രുവാണ് എല്ലാവരേയും വഴിതെറ്റിക്കുന്നത്. ഇതിലും വലിയ ഒരു ബ്രഹ്മഹന്താവു വേറെയില്ലെന്നു പറയണം. അയാളുള്ളിടത്തെവിടേയും ബ്രഹ്മജ്ഞാനമുണ്ടാവില്ല.

അതോന്തരംഗസ്ഥിത കാമവേഗാൽ
ഭോഗ്യേ പ്രവൃത്തിഃ സ്വത ഏവ സിദ്ധാ
സർവ്വസ്യ ജന്തോർധ്രുവമന്യഥാ ചേദബോ
ധിതാർത്ഥേഷു കഥം പ്രവത്തിഃ 59

മുൻപറഞ്ഞ തോതിൽ കാമനാകുന്ന ശത്രു അകത്തു ഹൃദയത്തിലിരുന്നു പ്രേരിപ്പിക്കുന്നതുകൊണ്ടാണ് എല്ലാ ജീവികളും ഭോഗ്യവസ്തുക്കളെ അന്വേഷിക്കുന്നതും പ്രാപിക്കുന്നതും അനുഭവിക്കുന്നതുമെല്ലാംതന്നെയും അല്ലെങ്കിൽ അശിക്ഷിത കാര്യങ്ങളെ എങ്ങനെ പ്രവർത്തിക്കും?

തേനൈവ സർവ്വജന്തൂനാം കാമനാ ബലവത്തരാ
ജീര്യത്യപി ച ദേഹേസ്മിൻ കാമനാ നൈവ ജീര്യതെ 60

എല്ലാ ജീവികൾക്കും ആഗ്രഹം കാണുന്നുണ്ട്. അത് ഏതെങ്കിലും ഒരു വസ്തുവിനേയോ, അനുഭവത്തെയോ സംബന്ധിച്ചൊന്നുമില്ല. എല്ലാ ഭോഗ്യപദാർത്ഥങ്ങളിലും, എല്ലാ ഭോഗാനുഭവങ്ങളിലും പ്രായേണ എല്ലാ ജീവികൾക്കും കാമനയുണ്ടായി കാണാറുണ്ട്. എല്ലാ ഭോഗങ്ങളേയും അനുഭവിക്കുന്നത് ശരീരം കൊണ്ടാണ്. എന്നാൽ അങ്ങനെയുള്ള ശരീരം ജീർണ്ണമായിത്തീരുമ്പോൾ കാമനകളും ജീർണ്ണതയെ പ്രാപിക്കേണ്ടതാണ്.

എന്നാൽ അങ്ങനെ സംഭവിച്ചു കാണാറുമില്ല . അതുകൊണ്ട് തെളിയുന്നു. ഹൃദയവർത്തിയായ കാമനാണ് എല്ലാവരിലും കാമനകളെ വളർത്തുന്നതെന്ന്. കാമത്തിന്നു ജീർണ്ണതയില്ലാത്തതുകൊണ്ടാണ് ശരീരം ജീർണ്ണിച്ച ാലും കാമനകളടങ്ങാത്തത്.

അവേക്ഷ്യ വിഷയേ ദോഷം ബുദ്ധിയുക്തോ വിചക്ഷണഃ
കാമപാശേന യോ മുക്തഃ സ മുക്തേഃ പഥി ഗോചരഃ 61

ബുദ്ധിമാനും, സമർത്ഥനുമായ സാധകൻ വിഷയദോഷങ്ങളെ ശരിയ്ക്കറിഞ്ഞു കാമപാശത്തിൽനിന്നു രക്ഷപ്പെടുന്നുവെങ്കിൽ അവൻ മുക്തിമാർഗ്ഗത്തെക്കാണും. അല്ലാത്തവർക്കു കാണാൻ വിഷമമാണ്. കാമപാശംകൊണ്ടുള്ള ബന്ധമഴിയാതെ മറ്റു ബന്ധങ്ങളിൽനിന്ന് മുക്തി കിട്ടാൻ പോവുന്നില്ല.

> കാമസ്യ വിജയോപായം സൂക്ഷ്മം വക്ഷ്യാമ്യഹം സതാം
> സങ്കല്പസ്യ പരിത്യാഗ ഉപായഃ സുലഭോ മതഃ 62

ശക്തിയേറിയ പ്രസ്തുത കാമപാശത്തെ ജയിക്കാനുള്ള ഉപായം പറയാം. വളരെ എളുപ്പവും എന്നാൽ അതേ സമയത്ത് സുശക്തവുമാണ്. സങ്കല്പങ്ങളാണ് കാമത്തിന്റെ നിലനില്പിന്ന് ഹേതു. ഒരു സങ്കല്പവുമില്ലാതായാൽ കാമം സ്വാഭാവികമായിത്തന്നെ നശിക്കും. അതിനാൽ സാധകനമാരെപ്പോഴും നിസ്സങ്കല്പന്മാരായിരിയ്ക്കേണ്ടതാണ്.

നിങ്ങൾ ശിശുക്കളെപ്പോലെയായിത്തീരുന്നില്ലെങ്കിൽ സ്വർഗരാജ്യത്തില കടക്കാൻ കഴിയില്ല എന്ന് യേശുക്രിസ്തു വളരെ ലളിതമായി ഈ വിഷയത്തെ അവതരിപ്പിച്ചു. മോർച്ചറിയിൽ രണ്ടു യൗവനക്കാരായ സ്ത്രീ പുരുഷന്മാരുടെ ശരീരം ഒരുമിച്ച് നഗ്നമായിക്കിടന്നാൽ അവയ്ക്ക് തമ്മിൽ ഒരു വികാരവും തോന്നാത്തവിധത്തിൽ ഉള്ള ഒരു മാനസീകാവസ്ഥയുണ്ടാക്കിയെടുക്കുന്നത് നല്ലതാണ് എന്നാചാര്യന്മാർ പറഞ്ഞു. നഗ്നത കണ്ടാൽപോലും മനസിൽ ഒരു ചലനവും ഉണ്ടാകാത്ത ശിശുക്കളെപോലുള്ള അവസ്ഥയുള്ളവർക്കാണ് സ്വർഗരാജ്യത്തിലേക്ക് പ്രവേശനം ലഭിക്കാൻ അർഹതയുള്ളത്.

## കാഞ്ചനം

എല്ലാത്തരത്തിലുമുള്ള ഭൗതീക ഐശ്വര്യങ്ങളും ''കാഞ്ചനം'' എന്ന വിഭാഗത്തിൽ പെടുന്നു. ധനവാൻ സ്വർഗരാജത്തിൽ കടക്കുന്നത് പ്രയാസം എന്ന് യേശുക്രിസ്തു പറഞ്ഞത് ഓർക്കുക.

> ധനം ഭയനിബന്ധനം സതതദുഃഖസംവർദ്ധനം
> പ്രചണ്ഡതരകർദ്ദനം സ്ഫുടിതബന്ധുസംവർദ്ധനം
> വിശിഷ്ടഗുണബാധനം കൃപണധീസമാരാധനം
> ന മുക്തിഗതിസാധനം ഭവതി നാപി ഹൃച്ഛോധനം 70

സ്ത്രീമാലാചന്ദനാദികളോ, വിശിഷ്ടാന്നപേയാദികളോ ആകുന്ന ഭോഗ്യപദാർത്ഥങ്ങളെ അപേക്ഷിച്ചു വളരെയധികം ആപൽക്കരവും, ദുഃഖകാരണവുമാണ് ധനത്തിലുള്ള ആശ. എല്ലാവിധ ഭയങ്ങളുടേയും, ദുഃഖങ്ങളുടേയും ഏക ഹേതുവാണ് ധനം. കഠിനങ്ങളായ ദുഷ്ക്കർമ്മങ്ങളെ ചെയ്യിക്കുന്നതും, ബന്ധുക്കളെയും ബന്ധങ്ങളേയും വളർത്തുന്നതും ധനമല്ലാതെ മറ്റൊന്നുമില്ല. സൽഗുണങ്ങൾ വല്ലതുമുണ്ടെങ്കിൽ അവയെ ഇല്ലാതാക്കിത്തീർക്കുന്നതും. ദുർഗ്ഗുണങ്ങളെ വളർത്തുന്നതും ധനമാണ്.

കൂടാതെ മൂഢന്മാരേയും, കൃപണന്മാരേയും ആരാധിക്കാനും, സജ്ജനങ്ങളെ തിരസ്കരിക്കാനും കൂടി ഇടയാക്കിത്തീർക്കും ധനാശ. ധനംകൊണ്ട് ചിത്തശുദ്ധിയു ണ്ടാവുകയോ, മുക്തിമാർഗ്ഗം തെളിയുകയോ ചെയ്യില്ലെന്നത് നിസ്സംശയമാണ്. ചിത്തത്തിന്നു സ്വതവേ വല്ല ശുദ്ധിയുമുണ്ടെങ്കിൽ അതുകൂടി ഇല്ലാതാവലും, മുക്തിമാർഗ്ഗത്തിന് വല്ല തെളിവുമുണ്ടെങ്കിൽ അതുംകൂടി മങ്ങലും മാത്രമാണ് ധനാശകൊണ്ടുള്ള ഫലം. അതിനാൽ ധനത്തിൽ ഒരിയ്ക്കലും ആശയുണ്ടാവാതിരിയ്ക്കാൻ സാധകന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

> രാജ്ഞോ ഭയം ചോരഭയം പ്രമാദാൽ
> ഭയം തഥാ ജ്ഞാതിഭയം ച വസ്തുതഃ
> ധനം ഭയഗ്രസ്തമനർത്ഥമൂലം

യതഃ സതാം നൈവ സുഖായ കല്പതേ 71

കൂടാതെ ധനമുള്ളൊരാൾക്കു രാജാവിൽനിന്നും, കള്ളന്മാരിൽനിന്നും, സ്വന്തം ആളുകളിൽനിന്നും എപ്പോഴും ഭയമുണ്ടാവും. ചുരുക്കത്തിൽ ഭയത്തിന്റേയും അനർത്ഥങ്ങളുടേയും ഇരിപ്പിടമാണ് ധനമെന്നു പറയണം. ആർക്കും ധനത്തിൽനിന്നു സുഖം കിട്ടാറില്ല . ദുഃഖവും അനർത്ഥവും എല്ല ാവർക്കും കിട്ടാറുമുണ്ട്. എന്നാലും വ്യാമോഹംകൊണ്ട് ധനത്തെ സുഖവസ്തുവെന്നു തെറ്റിദ്ധരിച്ച് അതിനെ സമ്പാദിക്കാനും സൂക്ഷിക്കാനും ഒരുങ്ങുന്നു അജ്ഞന്മാർ. വിവേകികൾ ധനം അനർത്ഥഹേതുവാണെന്നറിഞ്ഞു നേരത്തെതന്നെ അതിനെ വിട്ടുപോരുന്നു. അതിനാൽ അവർക്കതിന്റെ പീഡയേൽക്കേണ്ടിവരാറുമില്ല.

ആർജ്ജനേ രക്ഷണേ ദാനേ വ്യയേ വാചി ച വസ്തുതഃ
ദുഃഖമേവ സദാ നൃണാം ന ധനം സുഖസാധനം 72

ധനം സമ്പാദിക്കുമ്പോഴും സൂക്ഷിക്കുമ്പോഴും, മറ്റൊരാൾക്കു കൊടുക്കുമ്പോഴും, തനിക്കുവേണ്ടി ചിലവാക്കുമ്പോഴുമെല്ലാം ദുഃഖം മാത്രമാണ് മനുഷ്യനനുഭവിക്കുന്നത്. അതിനാൽ ഒരിക്കലും ആർക്കും സുഖഹേതുവല്ല ധനം.

സതാമപി പദാർത്ഥസ്യ ലാഭാല്ലോഭഃ പ്രവർദ്ധതേ
വിവേകോ ലുപ്യതേ ലോഭാൽ തസ്മിൻ ലുപ്തേ വിനശ്യതി 73

വിവേകികളായ സജ്ജനങ്ങളായാലും ധനമുണ്ടായിക്കഴിഞ്ഞാൽ ലോഭം വർദ്ധിക്കും. അതു വസ്തുസ്വഭാവമാണ്. അഗ്നിയെ സ്പർശിച്ചാൽ ആർക്കായാലും പൊള്ളുമല്ലോ. അത് അഗ്നിയുടെ വസ്തുധർമ്മമാണ്. അതുപോലെ ധനമുണ്ടായാൽ ലോഭവുമുണ്ടാവും. അതു ധനത്തിന്റെയും വസ്തുധർമ്മമാണ്. ലോഭം വളർന്നാൽ വിവേകം കുറയുമെന്നു പറയേണ്ടതില്ലല്ലൊ. വിവേകനാശത്തിൽ വ്യക്തിതന്നെ ജന്മസാഫല്യത്തെ പ്രാപിക്കാനിടവരാതെ നശിക്കുകയും ചെയ്യുന്നു. അതിനാൽ എന്തുചെയ്യും സാധകന്മാർ ധനാശയിൽനിന്നു രക്ഷപ്പെടുകതന്നെ വേണം.

ദഹത്യലാഭേ നിഃസ്വത്വം ലാഭേ ലോഭോ ദഹത്യമും
തസ്മാൽ സന്താപകം വിത്തം കസ്യ സൗഖ്യം പ്രയച്ഛതി 74

ധനമില്ലാത്തവനെ ദാരിദ്രവും ധനമുള്ളവനെ ലോഭവും ദഹിപ്പിക്കുന്നു. ഉണ്ടായാലും ഇല്ലാതിരുന്നാലും ദുഃഖമാണ്ഫലം, ധനത്തെക്കുറിച്ചു ചിന്തിച്ചാൽതന്നെ ദുഃഖിക്കാനിടയാവുന്നൂ എന്നല്ലേ അതു കാണിക്കുന്നത്. ആ സ്ഥിതിക്ക് ആർക്കാണ് ധനംകൊണ്ട് സുഖമുള്ളത്?

ഭോഗേന മത്തതാ ജന്തോർദ്ദാനേന പുനരുത്ഭവഃ
വൃഥൈവോഭയഥാ വിത്തം നാസ്ത്യേവ ഗതിരന്യഥാ 75

ധനമെത്രയുണ്ടായാലും അതിന്റെ അനുഭവംകൊണ്ടു അഹങ്കാരം വർദ്ധിയ്ക്കലാണ് ഫലം. അഹങ്കാരം വളർന്നാൽ മറ്റെല്ലാ ദോഷങ്ങളും അതുകൊണ്ടുണ്ടാവുകയും ചെയ്യും. അപ്പോൾ സ്വയം അനുഭവിക്കാൻ കൊള്ളുന്ന സുഖസാധനമല്ല പണമെന്നാണല്ലോ അതിൽനിന്നു മനസ്സിലാവുന്നത്. എന്നാൽ മറ്റുള്ളവർക്കു ദാനം ചെയ്താലോ എന്നാണെങ്കിൽ അതുകൊണ്ട് പിന്നേയും ധനം വർദ്ധിക്കുമെന്നുള്ളതല്ലാതെ മറ്റു ദോഷങ്ങളൊന്നുമില്ല. എത്ര വർദ്ധിച്ചാലും തനിക്കനുഭവിക്കാൻ കൊള്ളരുതാത്തതാണെങ്കിൽ പിന്ന അതുകൊണ്ടെന്താണ് പ്രയോജനം? ഒന്നുകിൽ താനനുഭവിക്കുക; അല്ലെങ്കിൽ മറ്റുള്ളവർക്കു കൊടുക്കുക. ഇങ്ങിനെ രണ്ടു കാര്യമല്ലാതെ മൂന്നാമതൊന്നും ചെയ്യാൻ വയ്യല്ലോ ധനംകൊണ്ട്. പ്രസ്തുത രണ്ടു കാര്യങ്ങളും

ദുഃഖത്തിനല്ലാതെ സുഖത്തിന് കാരണമാവില്ലെങ്കിൽ ധനം നിഷ്പ്രയോജനമാണെന്നല്ലാതെ മറ്റെന്താണു പറയേണ്ടത്. അങ്ങനെ ഉപയോഗശൂന്യവും ദുഃഖസ്വരൂപവുമായ പദാർത്ഥത്തെ സമ്പാദിക്കാൻവേണ്ടി ആയുഷ്ക്കാലം മുഴുവൻ ചിലവഴിക്കുന്നുവെന്ന് വന്നാൽ അതിൽപ്പരം മൂഢത മറ്റെന്താണുള്ളത്?

ധനേന മദവൃദ്ധിഃ സ്യാൽ മദേന സ്മൃതിനാശനം
സ്മൃതിനാശാൽ ബുദ്ധിനാശോ ബുദ്ധിനാശാൽ പ്രണശ്യതി 76

എത്രതന്നെ വിവേകിയായാലും, ധനമുണ്ടായിക്കഴിഞ്ഞാൽ കുറച്ചെങ്കിലും അഹങ്കാരമുണ്ടാവാതിക്കില്ല. എന്തുകൊണ്ടെന്നാൽ അതു ധനത്തിന്റെ ധർമ്മമാണ്. ആ സ്ഥിതിക്ക് വിവേകം കൂടിയില്ലെങ്കിലത്തെ സ്ഥിതിയെന്താവും? അഹങ്കാരത്തിന്റെ വളർച്ചയിൽക്കൂടെ എല്ലാ ദുർഗ്ഗുണങ്ങളും അവനിൽ തലപൊക്കാൻ തുടങ്ങും, മാത്രമല്ല, ആത്മസ്മൃതിയും ചിത്തത്തിന്റെ ഏകാഗ്രതയും കേവലം നഷ്ടപ്പെടും. അവ നഷ്ടപ്പെട്ടുകഴിഞ്ഞാൽ വളരെ സാഹസപ്പെട്ടു സമ്പാദിച്ച അദ്വൈതവും നിരുപാധികവുമായ ആത്മജ്ഞാനം കേവലം നശിക്കുകതന്നെ ചെയ്യും.

ആത്മജ്ഞാനം നശിച്ചുകഴിഞ്ഞ ഒരാൾക്കു നാശമല്ലാതെ മറ്റെന്താണനുഭവിക്കാനുള്ളത്? അതിനാൽ സർവ്വാനർത്ഥങ്ങളുടേയും ഹേതുവാണ് ധനം.

സുഖയതി ധനമേവേത്യന്തരാശാപിശാച്യാ
ദൃഢതരമുപഗൂഢോ മുഢലോകോ ജഡാത്മാ
നിവസതി തദുപാത്തേ സന്തതം പ്രേക്ഷമാണോ
വ്രജതി തദപി പശ്ചാൽ പ്രാണമേതസ്യ ഹൃത്വാ 77

പരമാർത്ഥമായ വിവേകമില്ലാത്ത ജഡന്മാരും മൂഢബുദ്ധികളുമായ ജനങ്ങൾക്കു ധനം സുഖസാധനമാണ്. അതിനാൽ ധാരാളം ധനം സമ്പാദിയ്ക്കപ്പെട്ടാൽ താൻ സുഖിയായിത്തീരുമെന്നു തെറ്റിദ്ധരിക്കുന്നു. അതിനാൽ എപ്പോഴും തന്നിലധിവസിക്കുന്ന ധനാശയാകുന്ന പിശാചിനാൽ ആലിംഗനം ചെയ്യപ്പെട്ടുകൊണ്ടുതന്നെ കഴിഞ്ഞുകൂടുന്നു. അൽപ്പം വല്ല ധനവും സമ്പാദിക്കാൻ കഴിഞ്ഞാൽ അതിനെ തനിക്കുവേണ്ടി ചിലവഴിക്കാനോ മറ്റുള്ളവർക്കു കൊടുക്കാനോ രണ്ടിനും സാധിക്കാതെ അതിനെതന്നെ നോക്കിക്കൊണ്ടിരിക്കുന്നു. അങ്ങിനെ അവന്റെ ആയുഷ്ക്കാലം മറ്റൊന്നിനും ഉപയോഗപ്പെടാതെ ധനചിന്തകൊണ്ട് നശിക്കുന്നു. അവസാനം ആ ധനാശ അവന്റെ പ്രാണനേയും കൊണ്ടുപോവുകയും ചെയ്യും. അതുകൊണ്ട് തന്നെ മരിക്കുന്നവെന്നു താൽപര്യം.

സമ്പന്നോപ്യന്ധവദേവകിഞ്ചിദപരം നോ വീക്ഷതേ ചക്ഷുഷാ
സത്ഭിർവ്വർജ്ജിതമാർഗ്ഗ ഏവ ചരതി പ്രോത്സാരിതോ ബാലിശൈഃ
തസ്മിന്നേവ മുഹുഃ സ്ഖലൻ പ്രതിപദം ഗത്വാപ്യന്ധകൂപേ പത
ത്യസ്യാ സ്ധത്വനിവർത്തകൗഷധമിദം ദാരിദ്ര്യമേവാഞ്ജനം 78

ഒരു അന്ധൻ വഴിയിൽക്കൂടെ പോവുമ്പോൾ മറ്റെവിടേക്കും നാക്കാതെ തന്റെ വഴിയിൽക്കൂടെ തപ്പിത്തപ്പിപോവുന്നു. ഏതാണ്ടതുപോലെയാണ് സമ്പന്നന്മാരുടേയും അവസ്ഥ. വിവേകദൃഷ്ടിയടഞ്ഞ ഒരുതരം അന്ധന്മാർ തന്നെയാണ് ധനവാന്മാർ. അവർക്കു ധനത്തിലെയ്ക്കല്ലാതെ മറ്റൊന്നിലേക്കും ദൃഷ്ടിയില്ല. ധനത്തെ സമ്പാദിക്കാനും, നിലനിർത്താനും പറ്റുന്ന മാർഗ്ഗത്തിലൂടെ അവ മറ്റൊന്നിലേക്കും നോക്കാതെ തപ്പിതപ്പി പോയിക്കൊണ്ടിരിക്കും.അതാണവരുടെ ജീവിതം. അങ്ങനെ പോവുന്ന മാർഗ്ഗം സജ്ജനങ്ങൾക്ക് പറ്റാത്തതാണെങ്കിലും, എത്രയൊക്കെ ദുഷിച്ചതാണെന്നിരുന്നാൽക്കൂടിയും അവരതിനെ ഉപേക്ഷിയ്ക്കയില്ല. എന്തുകൊണ്ടെന്നാൽ അവരുടെ ലക്ഷ്യം ധനമാണ്. അപ്പോൾ മാർഗ്ഗത്തെപ്പറ്റി വലിയ ചിന്തയൊന്നുമുണ്ടാവില്ല. പോ

രെങ്കിൽ അതു ശതിയാണെന്നു പറഞ്ഞു പ്രരിപ്പിക്കാൻ അവരെപ്പോലെ ചില ബാലിശന്മാരുണ്ടാവുകയും ചെയ്യും. ആ സ്ഥിതിക്കു മറ്റുള്ളവരെന്തു പറഞ്ഞാലും അവരാ മാർഗ്ഗത്തെത്തന്നെ പിൻതുടരലേ ഉള്ളു. അങ്ങനെ അധാർമ്മികമായ ധനാഗമമാർഗ്ഗത്തിൽക്കൂടേ വിവേകമില്ലാതെ പോയിക്കൊണ്ടിരിക്കുന്ന മൂഢനു പലപ്പോഴും പതനം സംഭവിച്ചു കൊണ്ടിരിക്കും. എന്നാലും അതൊക്കെ തന്റെ ആലോചനക്കുറവു കൊണ്ടാണെന്നു ധരിയ്ക്കലല്ലാതെ ഒരിക്കലും ആ മാർഗ്ഗത്തിൽനിന്നു പിന്മടങ്ങില്ല. അതിന്റെ ഫലമായി അവസാനം ഏറ്റവും വമ്പിച്ച അന്ധകൂപത്തിൽ അല്ലെങ്കിൽ നാശഗർത്തത്തിൽ പതിക്കുന്നു. അങ്ങനെയുള്ള മൂഢന്മാരുടെ അടഞ്ഞുപോയ വിവേക ദൃഷ്ടി മിഴിപ്പിക്കാൻ ഒരേ ഒരു മരുന്നേ ഉള്ളു. ദാരിദ്ര്യമാകുന്ന അഞ്ജനം. അതിനെ കൊടുക്കുന്നു ഈശ്വരൻ.

ലോഭഃ ക്രോധശ്ച ദംഭശ്ച മദോ മത്സര ഏവ ച
വർദ്ധതേ വിത്തസമ്പ്രാപ്ത്യാ കഥം തച്ചിത്തശോധനം 79

ഒരു മഹാരാജവ് ഒരിടത്തേയ്ക്കു വരുമ്പോൾ അദ്ദേഹത്തിന്റെ പരിവാരജനങ്ങളെല്ലാം മുമ്പിലും പിന്നിലുമായി അവിടെ എത്തിച്ചേരുന്നതെപ്രകാരമോ, അതുപോലെയാണ് ഒരാൾക്കു ധനമുണ്ടായിത്തീരുമ്പോൾ ധനത്തിന്റെ പരിജനങ്ങളും അവിടെ എത്തിച്ചേരുന്നത്. ലോഭം, ക്രോധം, ദംഭം, മദം, മത്സരം തുടങ്ങിയവയാണ് ധനത്തിന്റെ പരിജനങ്ങൾ. ധനമുള്ളിടത്ത് അവയെല്ലാം വന്നുചേരാതിക്കില്ല. അവയുള്ളിടത്താവട്ടെ സുഖസമാധാനങ്ങളുണ്ടാവാൻ വയ്യ. ദുഃഖവും നാശവും ഉണ്ടാവാതിരിക്കാനും വയ്യ.

അലാഭാൽ ദ്വിഗുണം ദുഃഖം വിത്തസ്യ വ്യയസംഭവേ
തതോപി ത്രിഗുണം ദുഃഖം ദുർവ്യയേ വിദുഷാമപി 80

തന്റെ ചപലമായ മനസ്സുകൊണ്ട് എന്തൊക്കയോ ഉദ്ദേശങ്ങൾ കരുതി പ്രവർത്തിച്ച ശേഷം ഉദ്ദേശിച്ചപോലുള്ള ധനലാഭമുണ്ടായില്ലെങ്കിൽ വ്യസനമായി. എന്നാൽ ആ ദുഃഖത്തിന്റെ ഇരട്ടിയാണ് കയ്യിലുള്ള ധനം ചിലവഴിക്കേണ്ടിവരുമ്പോഴുള്ള ദുഃഖം. അങ്ങനെ ചിലവഴിക്കുന്നത് അത്യാവശ്യമായ കാര്യത്തിനല്ല എന്നും കൂടി വന്നാൽ പറയേണ്ട; വളരെ വലിയതാണ്. പിന്നത്തെ ദുഃഖം.

നിത്യാഹിതേന വിത്തേന ഭയചിന്താനപായിനാ
ചിത്തസ്വാസ്ഥ്യം കുതോ ജന്തോർഗൃഹസ്ഥേനാഹിനാ യഥാ 81

ഇങ്ങനെ എല്ലാ സമയത്തും, എല്ലാവർക്കും, എല്ലാപ്രകാരത്തിലും ദുഃഖത്തെമാത്രം പ്രദാനംചെയ്യുന്നതും, ഭയത്തെയുംചിന്തയെയും എപ്പോഴും വളർത്തിക്കൊണ്ടിരിക്കുന്നതുമായ ധനം കൊണ്ട് എന്തൊരു സമാധാനമാണ് ഓരാൾക്കു കിട്ടുന്നത് വീട്ടിനകത്തു ഒരു പാമ്പു കടന്നുകൂടിയെന്നറിഞ്ഞാൽ എപ്രകാരമാണോ ആ ഗൃഹത്തിൽ താമസിക്കുന്നവർക്കു മനസ്സിനു സ്വസ്ഥതയില്ലാതായിത്തീരുന്നത്, അതുപോലെയാണ് ധനത്തിന്റെ സമ്പർക്കംകൊണ്ടുള്ള അസ്വസ്ഥതയും. ഒരു പ്രകാരത്തിലും ധനംകൊണ്ടു ചിത്തസമാധാനമുണ്ടാവില്ലെന്നുമാത്രമല്ല; എല്ലാ പ്രകാരത്തിലുള്ള അസമാധാനങ്ങളുമുണ്ടാവുകയും ചെയ്യും. അതിനാൽ ധനത്തിന്റെ ഓർമ്മതന്നെ അകറ്റപ്പെടേണ്ടതാണ്.

(കടപ്പാട്: സർവവേദാന്തസിദ്ധാന്ത സാരസംഗ്രഹം)

[പ്രതിഷ്ഠ](#)

ലൗകീകവും ആത്മീയവുമായ സ്ഥാനമാനങ്ങളിൽ പ്രതിഷ്ഠിക്കപ്പെടുന്ന വലിയ ബന്ധനങ്ങളിലാണ് പലരും ചെന്ന് ചാടുന്നത്. താൻ പ്രതിഷ്ഠയെന്ന ബന്ധനത്തിലാണ് എന്ന് പോലും അറിയാത്ത അവസ്ഥയാണത്. ഈ ലോകം മുഴുവൻ തന്റെ ആധിപത്യത്തിലാകുന്ന ഒരവസ്ഥ യേശുക്രിസ്തുവിനഭീമുഖീകരിക്കേണ്ടി വരുന്നുണ്ട്. സുവിശേഷകൻ, കൃപാവരങ്ങൾ ഉള്ള പ്രാസംഗീകർ, സഭാമേലദ്ധ്യക്ഷന്മാർ തുടങ്ങിയവരെല്ലാം പ്രതിഷ്ഠയിലാണ് ഇരിക്കുന്നത്. അതിന്റെ തിക്തമായ ഫലം ബന്ധനമാണ്. ബന്ധനത്തിൽ പെടാതെ അത്തരം സ്ഥാനങ്ങളിൽ വ്യാപരിക്കാൻ അസാമാന്യമായ ജ്ഞാനവും, അനുഭവവും വേണം. പലരും ബന്ധനത്തിൽ അകപ്പെട്ടിരുന്നു കൊണ്ട് തന്നെ സ്വതന്ത്രൻ എന്ന് വിശ്വസിക്കുകയാണ്. അവരുടെ ഈ വിശ്വാസം അവരെ രക്ഷിക്കുമോ?

മറ്റുള്ളവരാൽ അറിയപ്പെടുമ്പോൾ, ബഹുമാനിക്കപ്പെടുമ്പോൾ, ആദരിക്കപ്പെടുമ്പോൾ, ആരാധിക്കപ്പെടുമ്പോൾ ഒക്കെ പ്രതിഷ്ഠയുടെ ഗാഢമായ ബന്ധനത്തിലേക്ക് കൂപ്പുകുത്തിക്കൊണ്ടിരിക്കുകയാണ് എന്നറിയുന്നവർ ചിലർ അതിൽ നിന്നെല്ലാം ഓടിയൊളിക്കുന്നു, മറ്റു ചിലർ തികഞ്ഞ നിസംഗത പാലിക്കുന്നു.

ശരീരത്തോടുള്ള ബന്ധത്തിലാണ്, വ്യക്തിത്വത്തോടുള്ള ബന്ധത്തിലാണ് പലപ്പോഴും മനുഷ്യർ മറ്റുള്ളവരെ ആദരിക്കുന്നത്. ആത്മാവാണ് താൻ എന്ന് സാക്ഷാൽക്കരിക്കേണ്ടവന് താൻ ശരീരമാണ് എന്ന ബോധത്തിലേക്ക്ക് വലിച്ചിഴക്കുന്നതെന്തും അവന്റെ അന്തകനാണ്. അതുകൊണ്ട് ഞാൻ പിതാവായ ആത്മാവാണ് എന്ന യേശുക്രിസ്തുവിന്റെ അനുഭവത്തിലേക്ക് സഞ്ചരിക്കുന്നവർ ആരും കാമിനിയുടേയോ, കാഞ്ചനത്തിന്റേയോ, പ്രതിഷ്ഠയുടേയോ, ബന്ധനത്തിൽ പെടാതിരിക്കാൻ ശ്രദ്ധിക്കണം. അതുകൊണ്ട് ഈ എല്ലാത്തരത്തിലുമുള്ള ബന്ധനത്തിൽ നിന്നും മോചിക്കാൻ നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച്, നിന്റെ ക്രൂശും എടുത്തുകൊണ്ട് എന്നെ അനുഗമിക്കുക എന്ന് യേശുക്രിസ്തു പറഞ്ഞു. എങ്കിലും ഇവയൊക്കെ ബന്ധനങ്ങളാണ് എന്ന് അറിയാത്ത ചില ''സുവിശേഷ പ്രവർത്തകർ'' അതൊന്നും ഉപേക്ഷിക്കാൻ തയ്യാറല്ല എന്ന് മാത്രമല്ല, കൂടുതൽ ബന്ധനങ്ങൾ ഉണ്ടാക്കാൻ സ്വയം ശ്രമിക്കുകയും, മറ്റുള്ളവരെ അതിന് പഠിപ്പിക്കുകയും ചെയ്യുന്നതായിട്ടാണ് കാണുന്നത്.

തല ചായ്ച്ചുറങ്ങാൻ തന്റേതായി ഒരിടം പോലുമില്ലാതിരുന്ന യേശുക്രിസ്തു തന്നെ പിൻപറ്റുന്നവരും അതുപോലെയായിരിക്കണം എന്ന് പറഞ്ഞു. നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച് എന്നെ അനുഗമിക്കുകയെന്നാണ് യേശുക്രിസ്തു പറഞ്ഞത്.

അന്നന്നുവേണ്ട ആഹാരത്തിന്നായി പ്രാർത്ഥിക്ക എന്ന് പറഞ്ഞ യേശുവും ശിഷ്യന്മാരും ദരിദ്രരുടെ പ്രതീകങ്ങൾ ആയിരുന്നു. എല്ലാം ത്യജിച്ചവർ അന്നന്നത്തെ ആഹാരത്തിന്നായി പ്രാർത്ഥിക്കുന്നത് കണ്ട് രണ്ടോ മൂന്നോ കൊല്ലത്തേക്കുള്ള ആഹാരമോ, അതു വാങ്ങാനുള്ള പണമോ സൂക്ഷിച്ച് വെച്ചിട്ടുള്ളവർ അന്നന്നുവേണ്ട ആഹാരം ഞങ്ങൾക്ക് നൽകേണമേ എന്ന് പ്രാർത്ഥിക്കുന്നതിൽ ഒരു പന്തികേടുണ്ട്. അത്തരത്തിൽ പ്രാർത്ഥിക്കേണ്ടി വരുന്ന ഒരവസ്ഥയിലായിത്തീരുകയും, അതുപോലെ പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ പ്രാർത്ഥനയും ജീവിതവും അർത്ഥവത്താകും.

പാപങ്ങൾ മാത്രമാണ് ബന്ധനങ്ങൾ എന്നാണ് പല സുവിശേഷ പ്രവർത്തകരും ധരിച്ചിരിക്കുന്നത്. ചങ്ങല ഇരുമ്പാണെങ്കിലും, സ്വർണ്ണമാണെങ്കിലും ബന്ധനം ബന്ധനം തന്നെയാണ്. രക്ഷ വേണ്ടത് ബന്ധങ്ങളിൽ നിന്നാണ്. സ്വാതന്ത്ര്യം വേണ്ടത് ബന്ധനങ്ങളിൽ നിന്നാണ്. ആ ബന്ധനങ്ങൾ എന്തൊക്കെയെന്നറിയാൻ പോലും ആഗ്രഹമില്ലാത്തവർ പലപ്പോഴും സ്വാതന്ത്ര്യത്തെക്കുറിച്ചും, രക്ഷയേക്കുറിച്ചും മറ്റുള്ള

വരെ പഠിപ്പിക്കുന്നു. കുരുടൻ കുരുടരെ നയിച്ചാലത്തെ അവസ്ഥയേക്കുറിച്ച് യേശുക്രിസ്തു പറഞ്ഞത് ഇവിടെ സ്മരണീയമാണ്.

ബാഹ്യവും ആന്തരീകവുമായ ബന്ധങ്ങളെ പൊട്ടിച്ചെറിയുക എന്ന് ഒറ്റ വാചകത്തിൽ യേശുക്രിസ്തു പറഞ്ഞതിന്റെ ഗൗരവം ഇന്ന് പലർക്കും അറിയുന്നില്ല. ഒന്നും ത്യജിക്കാൻ പറ്റിയ ഒരു മാനസീകാവസ്ഥയിലല്ല പലരും. വരം ലഭിച്ചവർക്ക് മാത്രമെ അതിനു കഴിയൂ എന്നാണ് യേശുക്രിസ്തു പറഞ്ഞത്. ബന്ധനങ്ങൾ ബാഹ്യമായും ആന്തരീകമായും ഉണ്ടാകുന്നു എന്ന അറിവ് ഉണ്ടാകണമെങ്കിൽ തന്നെ ദൈവത്തെ പ്രസാദിപ്പിച്ച് ദൈവത്തിൽ നിന്നും അനുഗ്രഹം നേടണം. എന്തൊക്കെയാണ് തന്നെ ബന്ധിച്ചിട്ടുള്ള ബന്ധനങ്ങൾ എന്ന് അറിയാനും അത് ബോദ്ധ്യം വരാനും ഒട്ടേറെ പുണ്യകർമ്മങ്ങൾ ചെയ്ത് ഈശ്വരാനുഗ്രഹം പ്രാപിച്ചവർക്കേ കഴിയുന്നുള്ളൂ. ന്യായ പ്രമാണത്തിന്റെ ലക്ഷ്യം അത്രവരെ മാത്രമാണ്. ചിത്തശുദ്ധീകരണം സാധിക്കാൻ ന്യായപ്രമാണം സഹായിക്കുന്നു. അതിനപ്പുറത്തേക്കുള്ള യാത്ര(മോക്ഷയാത്ര) ഒരു ഗുരുവിലൂടെ മാത്രമേ കഴിയൂ. ലക്ഷ്യം നേടിയ ഒരാൾക്കുമാത്രമെ ഗുരുവാകാനും കഴിയൂ. ഒരു ഗുരുവിലൂടെയല്ലാതെ ആർക്കും ദൈവത്തിലെത്തിച്ചേരാൻ കഴിയില്ല എന്ന് തന്നെയാണ് ഭാരതീയ ദർശനങ്ങളും പറയുന്നത്.

ലൗകീക ആഗ്രഹങ്ങളുടെ ഒരു വലിയ കുമ്പാരവുമായിട്ടാണ് ഓരോ ജീവനും ഈ ഭൂമിയിലേക്ക് വരുന്നത്. അവർക്ക് പല അഭിലാഷങ്ങളും പൂർത്തീകരിക്കേണ്ടതുണ്ട്. പ്രവർത്തിമാർഗം അവർക്ക് അവലംബിക്കേണ്ടതുണ്ട്. ഹൃദയം(ചിത്തം) ശുദ്ധമാകത്തക്കവണ്ണം ഉള്ള ഒരു ജീവിതമാണവർക്ക് വേദം വിധിച്ചിട്ടുള്ളത്. ജീവന്റെ പരിണാമം ഊർദ്ധഗതിലേക്ക് തിരിച്ചുവിടാനാണ്, ജീവിതശൈലി നിയമങ്ങളും, കൽപനകളുമെല്ലാം. അത് പിൻപറ്റുന്നവർക്ക് കാലംകൊണ്ട് ചിത്തശുദ്ധിയുണ്ടാകുന്നു. പ്രവർത്തിമാർഗം(കർമ്മമാർഗം) നേരിട്ട് മോക്ഷത്തിലേക്ക്നയിക്കുന്നില്ല, എങ്കിലും അതിനേക്കൂടാതെ ഒരാൾക്ക് ചിത്തശുദ്ധി (വരം ലഭിച്ചവർ)സമ്പാദിക്കാനോ ലക്ഷ്യത്തിലെത്തിച്ചേരാനോ കഴിയുന്നില്ല.

ലൗകീക ജീവിതം പലർക്കും ആദ്യഘട്ടത്തിൽ ആവശ്യമായിരിക്കുന്നു. ആഗ്രഹങ്ങളുടെ പൂർത്തീകരണമാണ് ജീവിതം എന്ന് ധരിക്കുന്നവർ പാപകർമ്മങ്ങൾ ചെയ്യാനും അധഃപതിക്കാനും ഇടയാകുന്നു. താമസീകകർമ്മങ്ങൾ ചെയ്യുന്ന ജീവൻ അധോഗതിയിലേക്ക് പോകുന്നു. സാത്വിക കർമ്മങ്ങൾ ചെയ്യുന്നവർ ഊർദ്ധ്വഗതിയിൽ സഞ്ചരിക്കുന്നു. അതുകൊണ്ട് ലൗകീകജീവിതം ജീവന്റെ ഉയർച്ചക്കാക്കേണ്ടത് അവരവരുടെ കടമയാണ്. തന്റെ ആത്മാവിനെ ഉദ്ധരിക്കേണ്ടത് താൻ തന്നെയാണ്, മറ്റാർക്കും അതിന് കഴിയില്ല.

പ്രവർത്തിമാർഗത്തിൽ ജീവിക്കുന്നവർക്ക് രണ്ട് തരത്തിലുള്ള കർമ്മങ്ങളെ അഭിമുഖീകരിക്കേണ്ടി വരുന്നു. ഒന്ന് പാപം ചെയ്യാതിരിക്കലാണ് (Do not's). രണ്ട് വേദം വിധിച്ചിട്ടുള്ള പുണ്യകർമ്മങ്ങൾ ചെയ്യുന്നത് (Do's). സുവിശേഷത്തിന്റെ ലക്ഷ്യം പ്രവർത്തിമാർഗമല്ല, മോക്ഷമാർഗമാണ്. പാപകർമ്മങ്ങൾ ചെയ്യാതേയും, പുണ്യകർമ്മങ്ങൾ ധാരാളം ചെയ്തും ചിത്തശുദ്ധീകരണം എന്ന വരം ലഭിച്ചവർക്ക് മാത്രമാണ് സുവിശേഷത്തിന്റെ വചനം ഗ്രഹിക്കാനും ആവഴിക്ക് സഞ്ചരിക്കാനും കഴിയുന്നത് എന്നാണ് യേശുക്രിസ്തു പറഞ്ഞത്. സുവിശേഷത്തിന്റെ വഴി ഏവർക്കും പിൻതുടരാൻ കഴിയില്ല, ചുരുക്കം ചിലർ മാത്രമേ ഈ വഴിക്ക് സഞ്ചരിക്കുകയുള്ളു എന്ന് യേശുക്രിസ്തു പറഞ്ഞത്.

സുവിശേഷത്തിന്റെ മാർഗത്തിൽ സഞ്ചരിക്കാൻ പലരും താൽപ്ര്യപ്പെടുന്നില്ല. അതവരുടെ കുറ്റമല്ല, കുറവാണ്. അതിനുള്ള വരപ്രസാദം അവർ പ്രാപിച്ചിട്ടില്ല. പ്രവർത്തി മാർഗത്തിൽ സഞ്ചരിക്കാനേ അവർക്ക് കഴിയൂ. ഈ ലോകത്തിന്റെ മക്കൾ എന്ന് യേശുക്രിസ്തു പറഞ്ഞത് അവരെക്കുറിച്ചാണ്. അവർ വിവാഹം കഴിച്ചും വിവാഹ

ത്തിനു കൊടുത്തും ജീവിക്കുന്നു. ദൈവരാജ്യത്തിലേക്ക് സഞ്ചരിക്കാൻ വരം ലഭിച്ചവർ പുനരുദ്ധാനത്തിന് വിധേയവരായവരാണ്. അവർ വിവാഹം കഴിക്കുന്നില്ല. ഇന്ദ്രിയജയം ഇല്ലാത്തവർ വിവാഹം ചെയ്യട്ടെ എന്നാണ് വി.പൗലോസ് പറയുന്നത്. ഇന്ദ്രിയജയമില്ലാത്തവർ ആത്മീയകുരുടന്മാരാണ് എന്ന് വി.പത്രോസ് പറയുന്നു. ഈ തത്വത്തെ അടിസ്ഥാനപ്പെടുത്തിയാണ് ചില സഭകളിൽ പുരോഹിതന്മാർ വിവാഹം കഴിക്കാതിരിക്കുന്നത്. ഇന്ദ്രിയജയം ഇല്ലാത്തവർക്ക് അവർ കുരുടന്മാരാകയാൽ മറ്റുള്ളവരെ നയിക്കാൻ അവകാശമില്ല എന്നാണ് യേശുക്രിസ്തു ഉദ്ദേശിക്കുന്നത്. സുവിശേഷം പ്രസംഗിക്കുന്നവർ, പുരോഹിതന്മാർ, പാസ്റ്റർമാർ ഒക്കെ ചിന്തിക്കേണ്ട വചനഭാഗമാണിത്. വിശ്വാസം, വീര്യം(മനോബലം) പരിജ്ഞാനം, ഭക്തി, സഹോദര പ്രീതി, സ്ഥിരത, സ്നേഹം തുടങ്ങിയ ഗുണങ്ങൾ ഇല്ലാത്തവർ കുരുടൻ അത്രേ (2.പത്രോ:1 :5–10.

കണ്ണ്(ദർശനം), കാത്(കേൾവി), മൂക്ക് (ഗന്ധം), നാക്ക്(രുചി), ത്വക്ക്(സ്പർശനം) ഇവയിലൂടെ ജീവന് ഭൗതീക പ്രപഞ്ചത്തെക്കുറിച്ചുള്ള ജ്ഞാനം ലഭിക്കുന്നതുകൊണ്ട് ജ്ഞാന ഇന്ദ്രിയങ്ങൾ എന്ന് പറയുന്നു. കൈകൾ, കാലുകൾ, നാക്ക്(സംസാരം) ഉപസ്ഥം(ഉത്പാദനം) വിസർജ്ജനേന്ദ്രിയം ഇങ്ങനെ അഞ്ച് കർമ്മങ്ങൾ ചെയ്യാനുള്ള ഇന്ദ്രിയങ്ങളും ഉണ്ട്. ഇങ്ങനെ 10 ഇന്ദ്രിയങ്ങളിലൂടെയാണ് ജീവൻ വ്യാപരിച്ചുകൊണ്ടിരിക്കുന്നത്. ഇവയിലൂടെയുള്ള ജീവന്റെ വ്യാപാരം പരദേശജീവിതം എന്നറിയപ്പെടുന്നു. ഇന്ദ്രിയങ്ങളിൽ നിന്നും പിൻവലിഞ്ഞ് അറയിൽ കടന്ന് രഹസ്യത്തിൽ (അജ്ഞാതമായി) ഇരിക്കുന്ന ആത്മാവിനോട് പ്രാർത്ഥിക്കുമ്പോൾ, ആത്മാവിനോട് കൂടെ വസിക്കുമ്പോൾ അതിനെ ആത്മീയജീവിതം അല്ലെങ്കിൽ ഉപവാസം എന്നു പറയുന്നു. "ഉപ" എന്നാൽ കൂടെ എന്നും വാസം എന്നാൽ വസിക്കുകയെന്നും അർത്ഥമാണ്. ആത്മാവിനോട് കൂടെയിരിക്കുന്നതിന് ഉപാസനം എന്ന് പറയുന്നു. പ്രാർത്ഥനയും ഉപാസനയും ഒന്നാണെന്നു തോന്നുമെങ്കിലും ഒന്ന് ബാഹ്യവും മറ്റേത് (ഉപാസനം) ആന്തരീകവുമാണ്. പള്ളികളിലും തെരുക്കോണുകളിലും, പരസ്യയോഗങ്ങളിലുമെല്ലാം ദീർഘമായി പ്രാർത്ഥിക്കുന്നവരോട് അന്ന് യേശുക്രിസ്തു പറഞ്ഞത് അറയിൽ കടന്ന് വാതിലുകൾ അടച്ച് രഹസ്യത്തിലുള്ള പിതാവിനോട് പ്രാർത്ഥിക്കുക എന്നാണ്.

മനുഷ്യശരീരത്തിനുള്ളിൽ ജീവൻ ആത്മാവ്(ദൈവം) എന്നിവയുണ്ട് എന്ന് നാം കേട്ടിട്ടുണ്ടെങ്കിലും അത് എന്താണെന്ന് നമുക്കറിയില്ല. ആത്മാവിനെ അറിയാത്തവർ ദൈവത്തെ അറിയുന്നു എന്ന് പറയുന്നത് അജ്ഞതകൊണ്ടാണ്. കാരണം ദൈവം ആത്മാവാണ് അത് മനുഷ്യശരീരത്തെ ക്ഷേത്രമാ(Temple)ക്കി വസിക്കുന്നു. അതുകൊണ്ട് മനുഷ്യൻ മനുഷ്യനോട് ചെയ്യുന്നതെല്ലാം മനുഷ്യനോടല്ല, മറിച്ച് അതിൽ വസിക്കുന്ന ദൈവത്തോടാണ്. മനുഷ്യൻ മനുഷ്യനെ സ്നേഹിക്കുമ്പോൾ, ദൈവത്തെ സ്നേഹിക്കുന്നു. മനുഷ്യനെ ദ്രോഹിക്കുമ്പോൾ ദൈവത്തെ ദ്രോഹിക്കുന്നു. ഈ സത്യം പ്രായോഗീക ജീവിതത്തിലാക്കാത്തവരാണ് പല വിശ്വാസികളും. ആകാശത്തിൽ എവിടേയോ സ്വർഗത്തിൽ വസിക്കുന്ന ഒരു ദൈവത്തെയാണാവർക്കറിയുകയുള്ളു. അവരെ സംബന്ധിച്ചിടത്തോളം യേശുക്രിസ്തുമാത്രമാണ് ദൈവം. മനുഷ്യന്റെയുള്ളിൽ ഇരിക്കുന്ന ആത്മാവിനെ ദൈവമെന്നറിയാത്തവർ വചനസംബന്ധമായി അജ്ഞാനികളാണ്. ദുഷ്ടനിലും ശത്രുക്കളിലും ഒക്കെ ആ ആത്മാവ് തന്നെ ഇരിക്കുന്നതുകൊണ്ട് ശത്രുക്കളെ സ്നേഹിക്കുക എന്ന് യേശുക്രിസ്തു പറഞ്ഞു.

അപ്പനേയും അമ്മയേയും പ്രയാസപ്പെടുത്തിയിട്ട് പള്ളിയിലേക്ക് ദൈവത്തെ പ്രസാദിപ്പിക്കാൻ പോകുന്നവരോട് യേശുക്രിസ്തുവിന് ചിലത് പറയാനുണ്ടായിരുന്നു. അത് വേണ്ടത്ര ഗൗരവത്തോടേ യേശുക്രിസ്തു പറയുകയും ചെയ്തു. ഭർത്താവിനേയും അമ്മായിയമ്മയേയും ദ്രോഹിച്ചിട്ട് യേശുക്രിസ്തുവിനെ ആരാധിക്കാൻ പോകുന്നവരെ നമുക്ക് ധാരാളമായി ഇന്ന് കാണാം. അതുപോലെ ഭാര്യയേയും മാതാപിതാക്കളേയും പ്രയാസപ്പെടുത്തിയിട്ട് കൂട്ടായ്മക്കോടുന്നവരെയും നാം കണ്ടിട്ടുണ്ട്.

ആത്മാവാണ് ദൈവം എന്നും അതു സകലമനുഷ്യരിലും ഇരിക്കുന്നു എന്നും ബൈബിൾ പ്രഖ്യാപിക്കുന്നുണ്ടെങ്കിലും വേണ്ടസമയത്തെല്ലാം അത് ഓർമ്മിക്കുകയും പ്രായോഗീക ജീവിതത്തിലേക്ക് അത് കൊണ്ടു വരികയും ചെയ്യുന്നവർ ചുരുക്കമാണ്. തന്നിൽ നിന്നന്യമായ ഒരു ദൈവത്തെയാണ് പലർക്കും അറിയുന്നത്. തന്റെയുള്ളിൽ ദൈവം ഇരിക്കുന്നത് പലർക്കു വിശ്വസിക്കാൻ പോലും പ്രയാസമാണ്. (ആകാശത്തിലെ) സ്വർഗത്തിലെ ദൈവം പണ്ടായിരുന്നു, യേശുക്രിസ്തുവിന് മുൻപ്. മനുഷ്യനോട് കൂടെയിരിക്കുന്ന (ഇമ്മാനുവേൽ)ദൈവത്തെ ആരാധിക്കാനാണ് യേശുക്രിസ്തു പഠിപ്പിച്ചതെങ്കിലും അതുൾക്കൊള്ളാനും അത് പ്രായോഗീകമാക്കാനും കഴിയാത്ത അവസ്ഥയാണ് ഇന്നും ഉള്ളത്. പ്രചരണം ക്രൈസ്റ്റ് സെന്റേർഡ് ആയിരിക്കണമെന്ന് നിഷ്ക്കർഷിക്കുന്നവർ, മനുഷ്യനോട് കൂടെ, അവൻ ഈ ഭൂമിയിലേക്ക് വരുന്നതിനു മുമ്പും ഇപ്പോഴും, മരണശേഷവും ഉണ്ടായിരിക്കുന്ന ആത്മാവായ ദൈവത്തെ അൽപമെങ്കിലും അവഗണിക്കുകയല്ലേ ചെയ്യുന്നത് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. മനുഷ്യനിലെ പരമാത്മാവ്(ജീവാത്മാവല്ല,) ദൈവമാണ്, ആ ദൈവത്തെക്കുറിച്ചാണ് യേശു ക്രിസ്തു പഠിപ്പിച്ചത് എന്ന് മറ്റുള്ളവരെ മനസിലാക്കാൻ ശ്രമിക്കുന്നതിനു പകരം യേശു എന്ന വ്യക്തിത്വത്തിലേക്ക്, നാമരൂപങ്ങളിലേക്ക് കേന്ദ്രീകരിക്കാനാണ് ശ്രമിക്കുന്നത്.

മനുഷ്യനിൽ ആത്മാവ്(ദൈവം) വസിക്കുന്നുണ്ടെങ്കിൽ നാം എന്തുകൊണ്ട് അത് കാണുന്നില്ല, അറിയുന്നില്ല? മനുഷ്യനിൽ ദൈവം ഇരിക്കുന്നുണ്ടെങ്കിൽ മനുഷ്യൻ എന്തുകൊണ്ട് ഇത്ര ദുഷ്ടനും പാപിയുമൊക്കെയായിത്തീരുന്നു? ആത്മാവ് എന്നാൽ എന്താണ്? നമ്മുടെ മനസാണോ ആത്മാവ്? തുടങ്ങിയ നിരവധി ചോദ്യങ്ങൾ സ ത്യം അന്വേഷിക്കുന്നവരിൽ ഉയരും. സാധാരണ വിശ്വാസികൾക്ക് അത്തരം ചോദ്യം ഒന്നും ഇല്ല, കേൾക്കുന്നത് അങ്ങനെ തന്നെ വിശ്വസിക്കും. ഈ പ്രപഞ്ചത്തെ, സൃഷ്ടിച്ച, താങ്ങിനിർത്തുന്ന, ഒടുവിൽ തന്നിലേക്ക് വിലയിപ്പിക്കുന്ന ആത്മാവുതന്നെയാണ് മനുഷ്യനുള്ളിലും ഉള്ളത്. ആകാശം അത്യന്തം സൂക്ഷ്മമാകയാൽ എല്ലാ വസ്തുക്കളുടെയും ഉള്ളിലും അതിന് വ്യാപിക്കാൻ കഴിയും എന്ന് സയൻസ് പഠിച്ചിട്ടുള്ളവർക്ക് എളുപ്പം മനസിലക്കാം. എല്ലാ വസ്തുക്കളും സൂക്ഷ്മമായ സുഷിരങ്ങളാൽ നിറഞ്ഞതാണ്. അതിലൂടെയെല്ലാം ആകാശം അതിൽ നിറഞ്ഞിരിക്കുന്നു. മറ്റൊരുരീതിയിൽ പറഞ്ഞാൽ ആകാശത്തിലാണവയെല്ലാം ഉണ്ടായി നിലനിൽക്കുന്നത്. ആകാശം അനന്തമാണ്. അതിന്റെ അതിരുകൾ ആരും കണ്ടുപിടിച്ചിട്ടില്ല. മനുഷ്യന്റെ കണ്ണിനോ, കാതിനോ, മൂക്കിനോ, ത്വക്കിനോ, നാക്കിനോ അതിനെ അറിയാൻ കഴിയില്ല. വാസ്തവത്തിൽ നാം ആകാശത്തെയല്ല കാണുന്നത് ആകാശത്തിൽ ഉള്ളതിനെയാണ് അതുകൊണ്ട് ആകാശം അദൃശ്യമാണ്. ഈ ആകാശം എവിടെയാണ് നിൽക്കുന്നത്?. ആകാശത്തെക്കാൾ സൂക്ഷ്മമായ ആത്മാവിലാണത് നിൽക്കുന്നത്. അപ്പോൾ ആത്മാവ് അനന്തമായ ആകാശത്തെ സൃഷ്ടിക്കുന്നതും, ആകാശത്തെ ധരിക്കുന്നതും ആകാശത്തെക്കാൾ സൂക്ഷ്മമായതുമാണ്. അതിന് രൂപമില്ല, വാസ്തവത്തിൽ ഒരു നാമവുമില്ല. എങ്കിലും നമുക്കറിയാൻ വേണ്ടി ആത്മാവ് എന്ന് വിളിക്കുന്നു.

നാം വാസ്തവത്തിൽ ആ ആത്മാവാണെങ്കിലും, ആ അറിവോ അനുഭവമോ നമുക്കില്ല. യേശുക്രിസ്തുവിന്റെ വചനം അനുസരിച്ച് അഭ്യസിക്കുന്നവർ അഭ്യസം പൂർത്തിയാകുമ്പോൾ സത്യം(നാം ആത്മാവാകുന്നു എന്ന സത്യം) അറിയും, സ്വതന്ത്രരായിത്തീരുകയും ചെയ്യും. മോക്ഷം(രക്ഷ), സ്വാതന്ത്ര്യം നമുക്ക് ഇപ്പോഴെ ഉള്ളതാണ്, അതറിയുക മാത്രമേ വേണ്ടു. കേട്ടറിഞ്ഞാൽ പോരാ, അനുഭവിച്ചറിയണം. അതിനാണ് പ്രയത്നമെല്ലാം വേണ്ടത്.

abraham_mukkath@yahoo.com

